പ്രതിവാരപ്രഭാഷണം. (The Sermon for the Week)

# ക്രിസ്തുവിൽ ലഭ്യമാകുന്ന പുതിയ ജീവൻ

"ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു; പഴയതു കഴിഞ്ഞുപോയി, ഇതാ അതു പുതുതായിതീർന്നിരിക്കുന്നു."

(2 കോരിന്ത്യർ 5: 17)

പുതിയ പുതിയ കാര്യങ്ങളെയും അനുഭവങ്ങളെയും കാംക്ഷിക്കുക എന്നുള്ളതു മനുഷ്യനു സ്വാഭാവികമാണ്. പുതിയതിൽ എന്തോ നന്മ ഉണ്ടെന്നോ ഉണ്ടായിരിക്കുമെന്നോ സാധാരണമായി നാം പ്രതീക്ഷിക്കുന്നു. ലോകം പുതിയ പുതിയ അനുഭവങ്ങളിൽകൂടി ക്രമാനുഗതമായി അഭിവൃദ്ധിപ്രാപിച്ചു മുമ്പോട്ടു നീങ്ങിക്കൊണ്ടിരിക്കുന്നു എന്നും അങ്ങനെ സുനിശ്ചിതമായ ഒരു ഭാസുരഭാവിയിൽ എത്തിച്ചേരുന്നതിനുള്ള കഴിവ് അതിനു സ്വായത്തമായിട്ടുണ്ടെന്നും ശാസ്ത്രീയ പുരോഗമനത്തിന്റെ ലഹരിയിൽ മനുഷ്യൻ വിശ്വസിച്ചുപോന്നു. എന്നാൽ യുദ്ധങ്ങൾ മൂലവും മറ്റും നാശഗർത്തത്തിൽ പതിച്ച മനുഷ്യജാതിയുടെ ആ വിശ്വാസം ഇപ്പോൾ ഏതാണ്ടു തകർന്നിരിക്കയാണ്. "മായ, മായ, സകലവും മായ........സൂര്യനുകീഴിൽ പുതുതായി യാതൊന്നുമില്ല" എന്നുള്ള സഭാപ്രസംഗിയുടെ വാക്കുകൾ മേൽപറഞ്ഞവിധത്തിലുള്ള ശുഭൈകദൃക്കുകൾക്കു അവശ്യമായ ഒരുഉൽബോധനം ആണ്. ലോകപ്രകാരമുള്ള സുഖസംതൃപ്തിയും ശാസ്ത്രീയ പുരോഗതിമൂലമുള്ള സ്വാധീനശക്തികളും മനുഷ്യനെ സ്വയം പര്യാപ്തൻ ആക്കുന്നു., എന്നാൽ അതേസമയം തന്നെ മനുഷ്യനെ നിസ്സഹായനാക്കിത്തീർക്കുന്ന നശീകരണശക്തികളും അനിഷ്ടസംഭവങ്ങളും അവനെ വലയം ചെയ്യുന്നു. പുതുമയിൽനിന്നു പുതുമയിലേക്കു കുതിച്ചുചാടിക്കൊണ്ടിരിക്കുന്ന മനുഷ്യൻ അവസാനം നിരാശക്കുണ്ടിൽ നിപതിക്കുന്നു. ലോകത്തിൽ പുതിയതായി എന്തെങ്കിലും ഉണ്ടോ? അതിനുള്ള സാദ്ധ്യതതന്നെ ഉണ്ടോ? ചെറുപ്പത്തിന്റെ ചോരത്തിളപ്പുകൊണ്ടോ ജീവിതയാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കുവാൻ അവസരം ലഭിച്ചിട്ടില്ലാത്തതുകൊണ്ടോ യുവാക്കന്മാർക്കും മറ്റും ഉണ്ടായേക്കാവുന്ന ഉന്മേഷം മദ്ധ്യവയസ്സു കടന്നവർക്കില്ലാതെയാണു കാണപ്പെടുന്നതു്. തഴമ്പിച്ച ദുശ്ശീലങ്ങളും മാററമില്ലാത്ത മനോഭാവങ്ങളും വച്ചിട്ടുള്ള അതിരുകൾക്കുള്ളിൽ ഒതുങ്ങിനില്ക്കുന്ന മനുഷ്യജീവിതം ഒരു വിധത്തിൽ യാതൊരു വ്യത്യാസത്തിനും വളർച്ചയ്ക്കും വിധേയമാകാതെ അവസാനിക്കുന്ന കാഴ്ചയാണ് നാം കണ്ടുവരാറുള്ളതു്. എന്നാൽ "ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു, പഴയതു കഴിഞ്ഞുപോയി, ഇതാ അതു പുതുതായി തീർന്നിരിക്കുന്നു."

ഇതു വെറും അലങ്കാരഭാഷയല്ല. "മനുഷ്യൻ വൃദ്ധനായശേഷം വീണ്ടും ജനിക്കുന്നതെങ്ങനെ?" എന്നു നിക്കോദേമോസ് കർത്താവിനോടു ചോദിച്ച ചോദ്യം ഇന്നും പലർ ചോദിക്കുന്നുണ്ടാവാം. എന്നാൽ അതു് ഓരോ ക്രിസ്ത്യാനിയും തന്റെ അനുഭവംകൊണ്ടു് ഉത്തരംപറയേണ്ട ഒരു ജീവിത യാഥാർത്ഥ്യമാണ്. ഓരോ മനുഷ്യനും അവന്റെ ജീവിതത്തെ മുഴുവനും നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ഒരു ആന്തരിക കേന്ദ്രമുണ്ടു്. (His inner self) നമ്മുടെ ജീവിതത്തിന്റെ ഭരണകൂടം അവിടെയാണ് സ്ഥിതിചെയ്യുന്നതു്. അവിടെ നാമോരോരുത്തരും ഉൽഭരണ സ്വാതന്ത്ര്യമുള്ളവരാണെന്നു നാം അഭിമാനിക്കുന്നു. നാം അറിഞ്ഞും അറിയാതെയും ബാഹ്യലോകത്തിൽ നിന്നുള്ള പല സ്വാധീനശക്തികളും ഈ കേന്ദ്രത്തിൽ ബലം പ്രയോഗിക്കാറുണ്ടു്. പലപ്പോഴും എതിർശക്തികളുടെ ഒരു സമരരംഗമായി അതു പരിണമിക്കുന്നു. യാതൊരു ബാഹ്യശക്തിക്കും വിധേയമാകാതെ സ്വയംഭരണം നടത്തുവാനുള്ള തന്റേടം മനുഷ്യനുണ്ടോ എന്നു സംശയമാണ്. അങ്ങനെ സാധിച്ചാൽ തന്നെ അത്ര അഭിലഷണീയമാണോ എന്നും സംശയമാണ്. മററുള്ളവരുടെ അഭിപ്രായങ്ങൾക്കും അഭിലാഷങ്ങൾക്കും കീഴ്പ്പെട്ടു ജീവിക്കുക സാദ്ധ്യമാണെങ്കിൽ തന്നെയും അതും അത്ര അഭിലഷണീയമായി പരിണമിക്കാറില്ല. മനുഷ്യനു് അവനെത്തന്നെ കണ്ടെത്തുന്നതിനുള്ള ഏകമാർഗ്ഗം അവന്റെ ജീവിതത്തിന്റെ കേന്ദ്രസ്ഥാനത്തു് യേശുക്രിസ്തുവിനെ പ്രതിഷ്ഠിക്കുക എന്നുള്ളതാണ്. നമ്മുടെ വ്യക്തിത്വത്തെ നശിപ്പിക്കാതെയും, നമ്മുടെ ആളത്വത്തെ ആദരിച്ചു നമ്മുടെ ജീവിതത്തിൽ കർത്തൃത്വം നടത്തുവാനും നമ്മോടു കൂട്ടായ്മ പാലിക്കുവാനും കഴിവുള്ള ഏകശക്തി നമ്മുടെ കർത്താവായ യേശുക്രിസ്തു മാത്രമാണ്. മനുഷ്യനെക്കുറിച്ചുള്ള ഏററവും അത്ഭുതകരമായ വാസ്തവം അവൻ "ദൈവാത്മാവിന്റെ ആലയമാണ്" എന്നുള്ളതാണ്. നമ്മുടെ വ്യക്തിസ്വാതന്ത്ര്യത്തെ ദൈവാത്മാവിന്റെ ആവാസത്തിനായി ബലികഴിക്കേണ്ടതാവശ്യമാണ്. എന്നാൽ ആ മഹത്ത്യാഗംമൂലം നാം പൂർണ്ണസ്വാതന്ത്ര്യത്തിനു വഴി തെളിക്കയാണ് ചെയ്യുന്നതു്; നമ്മുടെ വ്യക്തിത്വത്തെനശിപ്പിക്കുന്നതിനുപകരം ശക്തിപ്പെടുത്തുകമാത്രമാണ് ചെയ്യുന്നതു്. അതാണ് ക്രിസ്തീയഅനുഭവം. നമ്മുടെ ആലോചനകളും ആഗ്രഹങ്ങളും നിശ്ചയങ്ങളും പരിപാടികളും എല്ലാം കർത്താവിന്റെ ഹിതത്തിനു കീഴ്പ്പെടുത്തി, കർത്താവുമായുള്ള നിരന്തരമായ മൈത്രീബന്ധത്തിലും അവന്റെ നേതൃത്വത്തിലും നീതിയാകുന്ന ഒരു ജീവിതം മാത്രമേ വിജയകരമായിത്തീരൂ. ഈ പരമാർത്ഥം മനസ്സിലാക്കുകയും സ്വീകരിക്കുകയും ചെയ്യാത്ത മനുഷ്യൻ വിശുദ്ധ പൗലൂസിന്റെ ഭാഷയിൽ പറഞ്ഞാൽ, "ഏററവും അരിഷ്ടൻ" തന്നെ.

മനുഷ്യൻ പുതിയ സൃഷ്ടിയായിത്തീരുന്നതിനുള്ള സാദ്ധ്യത ക്രിസ്തുവിൽ മാത്രമാണ് സ്ഥിതിചെയ്യുന്നതു്. ലോകപ്രകാരമുള്ള യാതൊരു പുതുക്കവും പുരോഗമനവും സ്ഥായിയായിട്ടുള്ളതല്ല. ക്രിസ്തു "നമ്മിൽ ഉരുവായി"ത്തീരുമ്പോൾ പഴയതെല്ലാം കഴിഞ്ഞു പോകുന്നു" പഴയ മനുഷ്യൻ—നമ്മുടെ പഴയ ജീവിതരീതിയും തിന്മയിലേക്കുള്ള ആസക്തികളും എല്ലാം — മരിക്കുന്നു, പുതിയ മനുഷ്യൻ—ക്രിസ്തുകേന്ദ്രിതനായ മനുഷ്യൻ—ഉടലെടുക്കുന്നു. അപ്പോൾ ജീവിതം മുഴുവനും രൂപാന്തരപ്പെടുന്നു. ഒരു 'പുതിയ സ്വർഗ്ഗവും പുതിയ ഭൂമിയും' നമ്മുടെ മുമ്പിൽ ആവിർഭവിക്കുന്നു. നമ്മെയും നമ്മുടെ പരിസരങ്ങളെയും ഒരു നവചൈതന്യം ആവരണം ചെയ്യുന്നു. മലകൾ മാറുന്നു. അസംഭവ്യമെന്നു വിചാരിച്ച കാര്യങ്ങൾ സംഭവിച്ചു തുടങ്ങുന്നു. ശിഥിലമായ ലോകസാമൂഹ്യബന്ധങ്ങൾ പുനർജ്ജീവിക്കുന്നു. അടഞ്ഞുകിടന്ന കവാടങ്ങൾ തുറക്കപ്പെടുന്നു. സേവനസാദ്ധ്യതകൾ പ്രത്യക്ഷപ്പെടുന്നു. അലസനായിരുന്ന മനുഷ്യൻ പുതിയ ജീവന്റെ ഉന്മേഷത്തോടുകൂടി, സ്വയസംതൃപ്തനായ മനുഷ്യൻ സേവനാകാംക്ഷയോടെ, പ്രവൃത്ത്യുന്മുഖനായി ജീവിതമാരംഭിക്കുന്നു. വ്യക്തികളും, കുടുംബങ്ങളും സഭകളും യഥാർത്ഥമായി ജീവിക്കുന്നതിനുള്ള മാർഗ്ഗം ഇതൊന്നു മാത്രമേയുള്ളു. ക്രിസ്തുവിലായിത്തീരുക, അല്ലെങ്കിൽ ക്രിസ്തുവിനെ നാഥനായി സ്വീകരിക്കുക.

നമ്മുടെ കർത്താവിന്റെ ഉയർപ്പു

# വിശുദീപം

## കർമ്മകാണ്ഡം [തുടർച്ച]

(പുത്തൻകാവു മാത്തൻ തരകൻ)

### രാജപുരുഷപുത്രസംരക്ഷണം

വാനവാധിപവാൽസല്യസൂനു
കാനയിങ്കൽ നിവസിച്ച കാലം
അന്തിപ്പാസിൻെറ സൗധത്തിൽ നിന്നു—
മന്തമില്ലാത്ത കണ്ണീരുമായി.
രാജപൂരുഷനേകനണഞ്ഞു
രാജരാജനോടേവം പറഞ്ഞു.
"പോയി പോയ്പോയി മാമകപ്രാണ—
പോഷകൌഷധമാകിയ സൂനു.
മൃത്യുവക്ത്രത്തിൽ നിന്നാക്കുമാര—
ഗാത്രമങ്ങു സമുദ്ധരിക്കേണം.
ഇല്ലെനിക്കന്യനന്ദനൻ തെല്ലു—
മില്ല സന്ദേഹമങ്ങേക്കൃപയിൽ."
സൈന്യനായകനേവമുരച്ചു—
ദീനദീനമുറക്കെക്കരഞ്ഞു.
"പോക, വേഗം ഭവത്പ്രിയപുത്രൻ
പ്രാണനോടിന്നു വാഴുന്നു വീട്ടിൽ
സംശയിച്ചിങ്ങു നില്ക്കേണ്ട, ചെന്നു
സൗഖ്യമാർന്ന നിൻ പുത്രനെ കാൺക."
ക്രിസ്തുനായകവാക്യങ്ങളേവം
കേട്ടു മണ്ടിനാൻ സേനാധിനാഥൻ.
ദുഃഖിതാത്മസുഖപ്രദൻ കാനാ—
ദിക്കു വിട്ടു പുറപ്പെട്ടു പിന്നെ
സന്ധ്യയാവോളം കാൽനടയായി
സഞ്ചരിച്ചു തൻ ശിഷ്യരുമായി
മാർഗ്ഗമദ്ധ്യത്തിലങ്ങൊരു വീട്ടു
പൂകി വിശ്രമമാർന്നു നിശയിൽ.
പക്ഷിജാലമുണർന്നു പിറേറന്നു
പക്ഷമാടിച്ചിലച്ചു പറക്കെ
ധാത്രീപാലകസേനാനി തൻെറ
പുത്രമോചനവാർത്തയുമായി
ഭൃത്യരോടിയണഞ്ഞു മേരീ
പുത്രപാവനസന്നിധിയിങ്കൽ.
സത്കൃപാമൂർത്തി തന്നുടെ കർമ്മ—
ശക്തി നേരിട്ടറിഞ്ഞ ജനൗഘം
ഭക്തിഭീഭരമാർന്നു പുകഴ്ത്തി
സത്യദൈവകുമാരാഭിധാനം

---

(5-ാം പേജിൽ നിന്നു തുടർച്ച)

ഴിയും സുറിയാനിക്കാരെ സ്വമതാവലംബികളാക്കിത്തീർപ്പാൻ ചെയ്ത ശ്രമം ഒരിക്കലും സഫലമായില്ല. ഈ വകകാരണങ്ങളാലാണു സുപ്രസിദ്ധമായ കൂനൻകുരിശുസത്യം, ആലങ്ങാട്ടു പടിയോല തുടങ്ങിയ ചരിത്ര പ്രസിദ്ധങ്ങളായ അനേക സംഭവവികാസങ്ങൾ ഉണ്ടാകാൻ ഇടയായിട്ടുള്ളതെന്നവസ്തുത ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

ഗീവറുഗീസ് അർക്കദിയാക്കോൻ തനിച്ചു സഭാകാര്യങ്ങൾ അന്വേഷിക്കാൻ ഇടയായതു സമുദായാംഗങ്ങളിൽ ചിലർക്കു അസുഖത്തിനും അസൂയക്കും കാരണമായി. ചിലർ ഇതുകാരണം റോമൻകത്തോലിക്കാ സഭയിലേക്കുതന്നെ തിരികെപ്പോയി. അവരേയും അവരുടെ അനുയായികളേയും "പഴയകൂറുകാരെ"ന്നും അർക്കദിയാക്കോനെ അനുകരിച്ചവരെ "പുത്തൻകൂറുകാരെ"ന്നും വിളിപ്പാൻ ഇടയായി. അർക്കദിയാക്കോനേയും അനുചരന്മാരെയും പററിയുള്ള അന്വേഷണങ്ങളും തിരക്കങ്ങളും അത്യുച്ചകോടിയിൽ എത്തിയിരുന്നകാലത്തു ഒരു ദിവസം അർക്കദിയാക്കോനും ഏതാനും അനുയായികളുംകൂടി യാദൃശ്ചികമായി മുളന്തുരുത്തി പള്ളിയിൽ എത്തുവാൻ ഇടയായി. അനുയായികൾ ആരെല്ലാമായിരുന്നുയെന്നുള്ളതിലേക്കു യാതൊരു തെളിവും ഇല്ല. ഏതാനും പട്ടക്കാരും കണ്ടനാടിടവകക്കാരായ കുറെ മാന്യസഹോദരങ്ങളും ഉണ്ടായിരുന്നെന്നാണു കേൾവിയുള്ളതു്.

അവർ കുറെ ദിവസങ്ങൾ മുളന്തുരുത്തിപ്പള്ളിയിൽ അജ്ഞാതമായി കഴിച്ചുകൂട്ടി. ഇതിനുമുമ്പു മുളന്തുരുത്തിയിൽ രണ്ടും നാലും മാസങ്ങൾ താമസിച്ചിട്ടുണ്ടെന്നാണു സംസാരമുള്ളതു്. ഇങ്ങിനെ താമസിക്കുമ്പോൾ അർക്കദിയാക്കോനും മററും മുളന്തുരുത്തി പള്ളിയിൽ ഒളിച്ചിരിപ്പുണ്ടെന്നുള്ള വിവരം ഉദയംപേരൂർ പള്ളിയിൽ താമസിച്ചിരുന്ന മെനേസീസുമെത്രാനു ചാരന്മാർ മുഖേന അറിവു കിട്ടി. ഈ വിവരം അദ്ദേഹം കഴിയുന്നത്ര വേഗത്തിൽ അതിരഹസ്യമായി കൊച്ചി രാജാവിനെ അറിയിച്ചു. അർക്കദിയാക്കോനേയും കൂട്ടുകാരനേയും ഉടൻ തിരക്കിപ്പിടിച്ചു പറങ്കിമെത്രാനെ ഏല്പിച്ചുകൊടുക്കാൻ രാജകല്പനയും പുറപ്പെട്ടു. ചാരന്മാർ മുഖേന ഈ വിവരങ്ങളെല്ലാം അതാതു സമയം മുളന്തുരുത്തിൽ അറിവുകിട്ടിക്കൊണ്ടിരുന്നെങ്കിലും യഥേഷ്ടം പുറത്തിറങ്ങി സഞ്ചരിക്കുന്നതു അപകടവുമായിരുന്നു. അങ്ങിനെ ഇരിക്കെ ഒരു ദിവസം പ്രഭാതത്തിൽ അർക്കദിയാക്കോനെയും മററും പിടിച്ചു ബന്ധിച്ചുകൊണ്ടുപോകാനായി ഏതാനും പറങ്കി ഭടന്മാരും രാജഭടന്മാരും പള്ളിയിൽ എത്തി. അർക്കദിയാക്കോനെ വീണ്ടും ഒരു കണ്ണു കാണാനും ഈ അപകടസമയത്തു എന്തു കാര്യം ആവശ്യപ്പെട്ടാലും തൽക്ഷണം സാധിതപ്രായമാകുമെന്നുള്ള ദൃഢവിശ്വാസവും അഭിവാഞ്ഛയുംമൂലവും ഒപ്പിട്ടുവിക്കാനുള്ള സകല റിക്കാർട്ടുകളുമായിഒരു അനുചരസംഘത്തിൻെറ സഹകരണത്തോടുകൂടി മെനേസീസുമെത്രാൻരണ്ടാംപ്രാവശ്യവുംമുളന്തുരുത്തിപള്ളിയിലേക്കു തിരിച്ചു. മെനേസീസ് ഉദയംപേരൂർ പള്ളിയിൽ നിന്നു തിരിച്ചിരിക്കുന്ന വിവരം അതേമാത്രയിൽ മുളന്തുരുത്തിയിൽ അറിവുകിട്ടി. ഇപ്രാവശ്യം പുരുഷന്മാർ ആരും പ്രത്യക്ഷപ്പെട്ടില്ല. തങ്ങളുടെ സഭാദ്ധ്യക്ഷനേയും സഹചരന്മാരേയും ഇത്തവണ ശത്രുക്കൾ എതുവിധത്തിലും തട്ടിക്കൊണ്ടുപോകുമെന്നു അങ്ങാടിക്കാരും ഇടവകജനങ്ങളും ഉറച്ചു. തങ്ങളുടെ പള്ളിയിൽ അഭയം പ്രാപിച്ചിരിക്കുന്ന അഭിവന്ദ്യനേതാവിനേയും മററും പട്ടാളക്കാ

---

പെരുനാൾ ആഘോഷിച്ചു ജീവിതപുളകത്തിലേക്കു സഭയായി നാം പ്രവേശിച്ചുകഴിഞ്ഞിരിക്കുന്ന ഈ ഘട്ടത്തിൽ നമ്മുടെ നവോത്ഥാനത്തിൻെറ കാരണഭൂതനും അതിൻെറ തുടർച്ചയ്ക്കുള്ള ശക്തിയും നമ്മിൽ വസിക്കുന്നവനായ കർത്താവാണെന്നു നാം പ്രതിദിനം അല്ല പ്രതിനിമിഷം, അനുസ്മരിക്കുകയും തന്നോടുള്ള നമ്മുടെ ബന്ധം സദാ പുതുക്കിക്കൊണ്ടിരിക്കുകയും ചെയ്യേണ്ടതു നമ്മുടെ പ്രഥമ കർത്തവ്യമാണു്.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ ഉല്പത്തി. 17. 1—14.

"ഞാൻ സർവ്വശക്തിയുള്ള ദൈവം ആകുന്നു." അബ്രഹാമിനു യഹോവാ പല പേരുകളാൽ അറിയപ്പെട്ടിരുന്നു. എന്നാൽ ഈ പേരു് ആദ്യമായിട്ടാണു കേൾക്കുന്നതു്. ദൈവതിരുനാമത്തിൽ അന്തർലീനമായിരിക്കുന്ന അർത്ഥവ്യാപ്തിയുടെ ബഹുവിധ വശങ്ങൾ മനുഷ്യനു സാവധാനത്തിലേ വെളിപ്പെടുത്തിക്കൊടുത്തുള്ളൂ. അങ്ങനെയുള്ള ആ വെളിപാടുകളോരോന്നും ആ ജാതിയുടെ ചരിത്രത്തിലെ മർമ്മപ്രധാനമായ ഓരോ ഘട്ടത്തെ കുറിക്കുന്നു. അതിൽ പ്രഥമഘട്ടമായി മാത്രം ഇതിനെ വിചാരിച്ചാൽ മതിയാകും. ദൈവത്തിന്റെ നൂതനവും പ്രയാസം കൂടിയതുമായ ആജ്ഞ മനുഷ്യനു ലഭിക്കുന്നതിനു മുമ്പായി ഈവിധമുള്ള വെളിപ്പാടുകൾ നാം എപ്പോഴും കേൾക്കുന്നുണ്ടു്. പരിപൂർണ്ണനായി ജീവിക്കുവാനുള്ള ആഹ്വാനത്തിനു മുമ്പാണു് ഈ വെളിപ്പാടു്. പരിപൂർണ്ണനായി ജീവിപ്പാനുള്ള ആജ്ഞ അത്ര പ്രയാസമില്ലാത്ത ഒരു കാര്യമായിരുന്നില്ല. ആ സ്ഥിതിക്കു ആയത്നത്തിൽ സഹായിപ്പാൻ പ്രാപ്തനാണു യഹോവാ എന്നുള്ള ബോധം അബ്രഹാമിൽ സുശക്തമാകേണ്ടതാവശ്യമായിരുന്നു. നമ്മുടെ ആവശ്യങ്ങൾക്കു സർവ്വശക്തനായ ദൈവത്തിൽ ശരണപ്പെടുവാൻ നമുക്കു കഴിയുന്നുണ്ടോ?

ചൊവ്വാ ഉൽപ്പത്തി 17. 1—14 മത്തായി. 5. 43—47.

"നീ എന്റെമുമ്പാകെ നടന്നു പൂർണ്ണനായിരിക്കുക" നിഷ്കളങ്കൻ എന്നു മലയാള പരിഭാഷയിലും ഇംഗ്ലീഷിൽ Perfect എന്നപദമാണു പ്രയോഗിച്ചിരിക്കുന്നതു്. അബ്രഹാമിനു ലഭിച്ച ആജ്ഞയും മനുഷ്യനു സാദ്ധ്യമാകേണ്ട ഒരു ലക്ഷ്യവുമാണിതു്. എന്നാൽ ആരെങ്കിലും അതു് സാധിച്ചുകഴിഞ്ഞു എന്നു ഭാവിക്കുന്നുണ്ടെങ്കിൽ അതിൽപരം അബദ്ധം പറവാനില്ല. പൂർണ്ണതകൊണ്ടു് പാപമില്ലായ്മ മാത്രമല്ലല്ലൊ വിവക്ഷിക്കുന്നതു്. ജ്ഞാനത്തിൽ തന്നെ അപൂർണ്ണനായ മനുഷ്യൻ എങ്ങിനെയാണു് പൂർണ്ണതയിൽ എത്തി എന്നു് ധൈര്യപ്പെടുന്നതു്. ഇവിടെ പൂർണ്ണത എന്ന അർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്ന പദത്തിനു് ആത്മാർത്ഥമായി ഹൃദയപൂർവ്വമായ ഏകാഗ്രമായ (Whole heartedness) എന്നൊക്കെ അർത്ഥം നൽകുകയായിരിക്കും കുറേക്കൂടെ യോജിക്കുന്നതു്. ഈ അവസരത്തിൽ നാം നമ്മോടുതന്നെ ഒരു ചോദ്യം ചോദിക്കുന്നതുത്തമമായിരിക്കും. ഞാൻ ദൈവത്തോടു Whole hearted ആയി വർത്തിക്കുന്നുണ്ടോ. എന്റെ എല്ലാപദ്ധതികളിലും ചിന്തകളിലും പ്രവർത്തികളിലും സർവ്വ പ്രധാനമായ സ്ഥാനം അവനു നൽകിയിട്ടുണ്ടോ? കണ്ണു ചൊവ്വുള്ളതെങ്കിൽ ശരീരം മുഴുവനും പ്രകാശിതമായിരിക്കും" എന്നു പറഞ്ഞതുപോലെ നമുക്കു ദൈവത്തോടുള്ള മനോഭാവമനുസരിച്ചിരിക്കും മറ്റു കാര്യങ്ങളെല്ലാം.

ബുധൻ ഉല്പത്തി 18.1—15.

അബ്രഹാം അപരിചിതരായ ആ ആളുകളെ സ്വീകരിച്ചു് ഉപചരിച്ചതിൽ നമ്മുടെ ശ്രദ്ധയെ ആർജ്ജിക്കേണ്ട പല സംഗതികളും മറഞ്ഞുകിടക്കുന്നുണ്ടു്. ദൈവത്തെ ആത്മാർത്ഥമായി സ്നേഹിക്കുകയും അവിടുത്തെ ഇഷ്ടപ്രകാരം ജീവിക്കുകയും ചെയ്യുവാൻ ശ്രമിച്ചുകൊണ്ടിരുന്ന അബ്രഹാം അപരിചിതരെങ്കിലും സ്വസഹോദരങ്ങളായി ഗണിക്കപ്പെടേണ്ടവരെ സൽക്കരിച്ചതു സ്വാഭാവികമാണു്. ക്രിസ്തു പലപ്പോഴും നമ്മെ സമീപിക്കുന്നതു അപരിചിതരായ മനുഷ്യരിൽകൂടെ അല്ലെന്നാരറിയുന്നു. അതു് നാം മനസ്സിലാക്കാത്തതുമൂലം നമുക്കു് ലഭിക്കേണ്ടിയിരുന്ന അനുഗ്രഹങ്ങൾക്കു് മറ്റാരെങ്കിലും പാത്രരായി ഭവിക്കുന്നു. "ഈ ഏറ്റവുംചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്കു ചെയ്തു" എന്നു് കർത്താവു പറയുന്നതു് സ്മരിക്കുക. ഈ അവസരത്തിൽ ഒരു ചെറുകഥ സ്മരണയിൽ വരുന്നു. സാധുവായ ഒരു ബാലൻ തന്റെ മാതാവിനോടുകൂടെ ഭക്ഷണത്തിൽ കർത്താവിന്റെ ആഗമനം പ്രതീക്ഷിച്ചു് തന്റെ ഭവനത്തിന്റെ വാതിൽ തുറന്നു സൂക്ഷിക്കുമായിരുന്നു. ഭിക്ഷയാചിച്ചുകൊണ്ടു വാതിൽക്കലെത്തിയ ഭിക്ഷുവിനെ കണ്ടു ബാലൻ പറഞ്ഞു. "പക്ഷെ കർത്താവിനു തന്നെ വരുവാൻ സൗകര്യപ്പെടാഞ്ഞതുകൊണ്ടു് തന്റെ പ്രതിനിധിയെ അയച്ചതായിരിക്കാം."

വ്യാഴം. ഉല്പത്തി. 18—1—15 മർക്കോസ്. I0—23—31

ദൈവത്തോടുള്ള സ്നേഹത്തെ പ്രതി മനുഷ്യൻ ചെയ്യുന്ന സേവനവും ത്യാഗവും ദൈവദൃഷ്ടിയിൽ വിലയേറിയതായിരിക്കും. അതിനു നൂറുമടങ്ങു പ്രതിഫലം ലഭിക്കുകയും ചെയ്യും. കാനാവിലെ കല്യാണവിരുന്നിലെ കുറവ് അത്ഭുതകരമായവിധം കർത്താവു പരിഹരിച്ചതും പ്രവാചകനെ സൽക്കരിച്ച വിധവയുടെ മാവും എണ്ണയും കുറഞ്ഞുപോകാതെ സൂക്ഷിച്ചതും സ്മരിക്കുക. അബ്രഹാം അപരിചിതരെ സൽക്കരിച്ചതിന്റെ ഫലം അവനു് അടുത്തുതന്നെ ജനിക്കുവാനിരിക്കുന്ന കുട്ടിയെപ്പറ്റിയുള്ള മുന്നറിയിപ്പായിരുന്നു. അതുകേട്ടു് അതിന്റെ അസംഭവ്യത ഓർത്തു സാറാ ചിരിച്ചു എങ്കിലും ആ സംഭാഷണം കേൾക്കുവാനിടയായതു ഗർഭധാരണത്തിനു് അവളെ പ്രാപ്തയാക്കി. "വിശ്വാസത്താൽ സാറയും വാഗ്ദത്തം ചെയ്തവനെ വിശ്വസ്തൻ എന്നു് എണ്ണുകയാൽ പ്രായം കഴിഞ്ഞിട്ടും പുത്രോൽപ്പാദനത്തിനു ശക്തിപ്രാപിച്ചു" എന്നാണല്ലോ എബ്രായലേഖനത്തിൽ വായിക്കുന്നതു്. വാഗ്ദത്തം ചെയ്തവൻ എന്നും വിശ്വസ്തനാണു്. വാഗ്ദത്തം പ്രാപിച്ചവരുടെ അവിശ്വാസമാകുന്നു വാഗ്ദത്തനിറവേറലിനു ബാധകമായിവരുന്നതു്.

വെള്ളി. ഉൽപ്പത്തി. 18 16—22

"സോദോമിന്റെയും ഗോമോറയുടെയും നിലവിളി വലിയതും അവരുടെ പാപം കഠിനവും ആകുന്നു." അധഃസ്ഥിതരുടെയും മർദ്ദിതരുടെയും നിലവിളി. നിരപരാധികളുടെയും നിർദ്ദോഷികളുടെയും നിലവിളി സൈന്യങ്ങളുടെ ദൈവമായി അത്യുന്നതങ്ങളിൽ വസിക്കുന്നവന്റെ അടുക്കൽ എത്തിയിരിക്കുന്നു. അതാണു സോദോം ഗോമോറാ സന്ദർശിക്കുന്നതിനു ദൈവത്തെ പ്രേരിപ്പിച്ചതു്. ആധുനിക നഗരങ്ങളുടെ

---

രും പാങ്കിമെത്രാനും കൂടി പിടിച്ചുകൊണ്ടുപോകുന്നതു കാണുന്നതിൽ ഭേദം ഓരോരുത്തരും ദേഹത്യാഗം ചെയ്യുന്നതാണു ഉത്തമമെന്നും അതിനാൽ ഒരാളും ഒരു ആയുധവും ശേഷിക്കുന്നവരെ എതിർത്തു നിൽക്കണമെന്നും സകല പുരുഷന്മാരും രഹസ്യമായി ആലോചിച്ചുറച്ചു. മരണംവരെ പോരാടണമെന്നും നേതാവിനെ വിട്ടുകൊടുക്കരുതെന്നും ഏതുതരത്തിലും വീണ്ടെടുത്തു രക്ഷിക്കണമെന്നും പ്രതിജ്ഞചെയ്തു. അപ്പോഴേക്കും മെനേസസു് എത്തിക്കഴിഞ്ഞു. സ്ത്രീജനങ്ങളാസകലരും പണ്ടത്തെപ്പോലെ കാച്ചിയ അരിവാളുമായി പള്ളയിലെത്തി. കൊച്ചുകുട്ടികൾ കയ്യിൽ കിട്ടിയ കല്ലുകൾ പെറുക്കിക്കൊണ്ടു പള്ളിയിലേക്കു ഓടി. ഈ പ്രാവശ്യം കൊഴക്കട്ടു ഉണ്ടായിരുന്നില്ല. പട്ടാളം പള്ളിക്കു വളഞ്ഞു. ആർക്കദിയാക്കോനേയും കൂട്ടുകാരേയും പുറത്തിറക്കിക്കൊടുക്കണമെന്നു പള്ളിക്കാരോടു് ആവശ്യപ്പെട്ടു. അവർ ആരുംതന്നെ ഈ പള്ളിയിൽ ഇല്ലെന്നും തങ്ങൾ ഒളിപ്പിച്ചിട്ടില്ലെന്നും സ്ത്രീജനങ്ങൾ ആണയിട്ടു പറഞ്ഞു.

# സിറിയൻ വിദ്യാർത്ഥിസമ്മേളനം

(ഒരു ഡെലിഗേറ്റ്)

സുറിയാനി സഭയിലെ യുവജനങ്ങളുടെ ആദ്ധ്യാത്മികവും സാമൂഹ്യപരവുമായുള്ള പുരോഗമനം ലക്ഷ്യമാക്കി പ്രവർത്തനം നടത്തിവരുന്ന സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ 43—ാമത്തെ വാർഷികസമ്മേളനം യുവജനങ്ങളുടെ സ്നേഹഭാജനമായിരുന്ന നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമേനിയുടെ മൃതശരീരം അന്ത്യവിശ്രമം കൊള്ളുന്ന പുത്തൻകാവു ഓർത്തഡോക്സ് സുറിയാനി പള്ളിയിൽവച്ച് 1951 ഏപ്രിൽ മുപ്പതു മുതൽ മേ ആറുവരെയുള്ള ദിവസങ്ങളിൽ പൂർവ്വാധികം ഭംഗിയായി നടന്നിരിക്കുന്നു. കൊച്ചുതിരുമേനിയുടെ അകാല ചരമത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടു പമ്പാനദി കലങ്ങിത്തന്നെയൊഴുകിയിരുന്നു. ആരിലും നവചൈതന്യം സ്ഫുരിപ്പിക്കുന്നതിനു പ്രാപ്തനായിരുന്ന ആ വന്ദ്യതിരുമേനിയുടെ അഭാവത്തിൽ എന്തെന്നില്ലാത്ത ഒരു ശോകച്ഛായ സമ്മേളനത്തിൽ ഉടനീളം നിഴലിച്ചിരുന്നു എന്നു തന്നെ പറയാം.

സമ്മേളനം ആരംഭിച്ചതു റവ. ഫാദർ വി. കെ. മാത്യു ബി. ഏ. ബി. ഡി. യുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ധ്യാനയോഗത്തോടുകൂടെ ആയിരുന്നു. ധ്യാനയോഗത്തിൽ ഏകദേശം മുപ്പത്തിഅഞ്ചുപേരോളം സംബന്ധിച്ചിരുന്നു. മേ രണ്ടാം തീയതി സന്ധ്യയോടുകൂടി ആരംഭിച്ച സമ്മേളനത്തിൽ കുന്നംകുളം മുതൽ തിരുവിതാംകോട്ടുവരെയുള്ള സ്ഥലങ്ങളിൽനിന്നുമായി നൂററിനാല്പതോളം പ്രതിനിധികൾ സംബന്ധിച്ചിരുന്നു. ക്രിസ്തുശിഷ്യാശ്രമം മിഷ്യൻ പ്രവർത്തനഫലമായി സുറിയാനി സഭാംഗമായി തീർന്ന ശ്രീ ധാരഇമ്മാനുവേലിന്റെ സാന്നിദ്ധ്യം സുറിയാനിസഭയുടെ കർത്തവ്യമെന്തെന്നു യുവജനങ്ങളെ അനുസ്മരിപ്പിക്കുന്ന ഒരു ചോദ്യചിഹ്നമായി പലർക്കും അനുഭവപ്പെട്ടു കാണണം.

നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസു തിരുമനസ്സിലെ ഉൽഘാടനപ്രസംഗത്തോടുകൂടെ കോൺഫറൻസ് ആരംഭിച്ചു. യുവജനങ്ങൾ ആത്മാർത്ഥതയോടും സത്യസന്ധതയോടുംകൂടി എല്ലാജീവിതസരണികളിലും പ്രശോഭിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി തിരുമേനി ഊന്നി പറയുകയുണ്ടായി. സമ്മേളനത്തിന്റെ പ്രധാന ചർച്ചാവിഷയം The life that we were made for, and how to live it എന്നതായിരുന്നു.

ഈ വർഷത്തെ പ്രധാന പ്രാസംഗികനായ റവ. ഫാദർ കാൾട്ടൻ എം. ഏ. നേരത്തെ എത്തിയിരുന്നു. അദ്ദേഹം റോമാലേഖനം അടിസ്ഥാനപ്പെടുത്തി വിശ്വാസം, പ്രത്യാശ, സ്നേഹം എന്നീ ക്രിസ്തീയ മൂല്യങ്ങളെപ്പററി ചെയ്ത നിർമ്മലവും, ലളിതവും ആയ പ്രഭാഷണങ്ങൾ സമ്മേളനത്തിനു എന്തെന്നില്ലാത്ത ഉന്മേഷം പ്രദാനം ചെയ്യുകയുണ്ടായി. ഈ വിധമുള്ള പ്രഭാഷണങ്ങളുടെ മാധുരിമ തങ്ങൾ ഇതിനു മുമ്പ് ആസ്വദിച്ചിട്ടില്ലെന്നു ശ്രോതാക്കൾ സശരീരകമ്പം സമ്മതിച്ചിട്ടുണ്ട്. ആത്മീകാനുഭൂതിയുടെ ആഴത്തിൽ നിന്നാണു ഫാദർ കാൾട്ടന്റെ പ്രഭാഷണങ്ങൾ ജന്മമെടുത്തിട്ടുള്ളതെന്നുള്ളതു വാസ്തവം മാത്രമാണ്. സന്ദർഭം സംജാതമാക്കുന്ന വികാരതീഷ്ണതയ്ക്കധീനനായി പ്രസംഗിക്കാതെ നേരത്തെ തയ്യാറാക്കിയിരുന്ന പ്രഭാഷണങ്ങൾ ദൈവികമായ പ്രചോദനത്തിന്റെ അടയാളമായി കരുതാവുന്നതാണ്. ഫാദർ കാൾട്ടൻ തയ്യാറാക്കിയ "Bible Study outlines" പഠിതാക്കൾക്കു വലിയ സഹായകമായിരുന്നു. ഈ വർഷത്തെ ഗ്രൂപ്പ് സ്റ്റഡിയും വിജയപ്രദമായിരുന്നു.

ലൈംഗിക കാര്യത്തെപ്പററിയും കുടുംബജീവിതത്തെപ്പററിയും ഉള്ള ക്രിസ്തീയ മനോഭാവത്തെ അധികരിച്ചു മെ. വി. കെ. അലക്സാണ്ടർ, ഡോക്ടർ പി. കോശി എന്നിവർ നടത്തിയ പ്രസംഗങ്ങൾ യുവജനങ്ങളുടെ സാന്മാർഗ്ഗികനിലയെ ഉയർത്തുന്നതിനു സഹായകമായിരുന്നുവെന്നു പറയാവുന്നതാണ്. ഒന്നുരണ്ടു പ്രസംഗങ്ങൾ ഇല്ലാതെപോയതിൽ പ്രതിനിധികളിൽ ചിലർ ഖേദം പ്രകടിപ്പിക്കാതിരുന്നില്ല. എന്തെല്ലാം ചുമതലകൾ ഉണ്ടായിരുന്നാൽ തന്നെയും ഈ വക കർത്തവ്യങ്ങൾ ഏറെറടുക്കുന്നവർ ആ കാര്യത്തിൽ കുറെക്കൂടെ ചുമതലയോടുകൂടി വർത്തിക്കുന്നതു സമ്മേളനത്തിന്റെ വിജയത്തെ കുറെക്കൂടെ ത്വരിതപ്പെടുത്താതിരിക്കുകയില്ല.

പല വർഷങ്ങളിൽ കോൺഫറൻസിന്റെ പ്രസിഡണ്ടു പദം അലങ്കരിച്ചു നമ്മിൽ നിന്നും അടുത്ത കാലത്തു വേർപെട്ട കൊച്ചു തിരുമേനിയുടെ അകാലചരമത്തിൽ കോൺഫറൻസിനുള്ള ആത്മാർത്ഥവും അഗാധവുമായ അനുശോചനം വ്യാഴാഴ്ച രാത്രിയിൽ കൂടിയ യോഗത്തിൽ വച്ചു രേഖപ്പെടുത്തി. തിരുമേനിയുടെ അപദാനങ്ങളെപ്പററി പലരും പ്രസംഗിച്ചു. ഉസ്സിയാരാജാവു മരിച്ച ആണ്ടിൽ യുവാവായ യെശയ്യാവു ദർശനം കണ്ടതുപോലെ കൊച്ചുതിരുമേനി കാലം ചെയ്ത ഈ വർഷം അനേകം യുവാക്കന്മാർ ദർശനം കണ്ടു മുമ്പോട്ടു വരണമെന്നു മി. സി. ഐ. ഇട്ടി എം. ഏ. ചെയ്ത ആഹ്വാനം വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നായിരുന്നു.

---

യും സ്ഥിതി ഇതുതന്നെയല്ലയോ? ദൈവം തന്റെ ക്ഷമയുടെ പരിധി നിർണ്ണയിക്കുവാൻ നിർബന്ധിതനാകയില്ലേ? അന്തരേന്ദ്രിയങ്ങളെ ശോധന ചെയ്യുന്ന ദൈവം മനുഷ്യ ഹൃദയത്തിന്റെ രഹസ്യസങ്കേതങ്ങളിൽ നടക്കുന്നതുപോലും എന്തെന്നറിയുന്നു. സോദോമിൽ കണ്ടതുപോലെയുള്ള പാപത്തിന്റെ ഭാരം നിമിത്തം നമ്മുടെ നഗരങ്ങളുടെ രോദനവും ദൈവത്തിനു മുമ്പാകെ എത്തുന്നുണ്ടായിരിക്കണം. ഇന്നത്തെ യുദ്ധവും യുദ്ധഭീതിയും കലഹവും എല്ലാം ദൈവത്തിന്റെ ന്യായവിധിയുടെ ധ്വനിമാത്രമാകുന്നു. ആർക്കേൾക്കും എന്നുള്ളതാണ് ഇന്നത്തെപ്രശ്നം.

ശനി. ഉൽപ്പത്തി. 18—23—33.

സോദോം ഗോമോറയ്ക്കു വരുവാനിരിക്കുന്ന നാശത്തെപ്പററികേട്ട അബ്രഹാം കൂടുതൽ ആരായുവാൻ പ്രേരിതനായതു രണ്ടു കാരണങ്ങളാലായിരുന്നു. ഒന്നു തന്റെ ചാർച്ചക്കാരനായ ലോത്തിനും കുടുംബത്തിനും എന്തു ഭവിക്കുമെന്നുള്ള ഭയം. രണ്ടു നഗരങ്ങളുടെ നാശം ദൈവസ്വഭാവത്തെപ്പററി ജനങ്ങളിൽ ഉൽപ്പാദിപ്പിച്ചേക്കാവുന്ന അശങ്ക. ദൈവ തിരുനാമം മഹത്വപ്പെടണം, ആ തിരുനാമത്തിനു കളങ്കമുണ്ടാകരുത് എന്നിങ്ങനെയുള്ള വാഞ്ഛ ദൈവേഷ്ടത്തോടു അബ്രഹാം എത്രമാത്രം ഐക്യം പ്രാപിച്ചിരുന്നു എന്നുള്ളതിനു തെളിവാകുന്നു. നാമും ദൈവത്തോടുകൂടുതലായി അടുക്കുന്തോറും നമ്മിലുമിപ്രകാരമുള്ള ആഗ്രഹം ശക്തിപ്പെട്ടുവരുന്നതായി കാണാം. അബ്രഹാം ബന്ധുജനങ്ങളെപ്പററി ആകാംക്ഷാഭരിതനായതും സ്വാഭാവികമായിരുന്നു. ലോത്തിനെപ്രതി എങ്കിലും സോദോം നാശത്തിൽ നിന്നു രക്ഷപ്പെട്ടുകാണുവാൻ അബ്രഹാം ആഗ്രഹിച്ചു. മതവും, ദൈവഭക്തിയും, മനുഷ്യനിലുള്ള ജന്മവാസനയായ യഥാർത്ഥസ്നേഹത്തെ കെടുത്തുകയല്ല പോഷിപ്പിക്കുകയാണുചെയ്യുന്നതു്.

കാലം ചെയ്ത തിരുമേനിയോടുള്ള ഹുമാനം നിമിത്തം ഈ വർഷം Social Hour എന്ന പരിപാടി നടത്തിയില്ല. അതിനു പകരം സെൻറ് തോമസിൻെറ രക്തസാക്ഷിമരണം, ഇട്ടക്കവാതൽ, സ്നേഹത്തിൻെറ വിജയം എന്നീ പ്രഹസനങ്ങൾ ഏററവും തന്മയത്വത്തോടുകൂടി അഭിനയിക്കുകയുണ്ടായി. ജേക്കബ് കുര്യൻെറ സ്മാരകമായി കൊടുക്കുവാൻ നിശ്ചയിച്ചിരിക്കുന്ന മെഡലിനു പ്രസംഗമൽസരത്തിൽ ജയിച്ച മെ. ററി. ജി. ജോണും ററി. സി. മത്തായിയും അർഹരായി.

മിഷ്യനറി സമ്മേളനത്തിൽ റവ. ഫാദർ ററി. ഐ. ജോസഫ്, റവ. ഫാദർ കുറിയാക്കോസ് എന്നിവരുടെ പ്രസംഗങ്ങൾ യുവാക്കൾക്ക് പ്രചോദനം നൽകുന്നവ ആയിരുന്നു. ഈ വർഷത്തെ കാര്യാലോചനമീററിങ്ങിൽ അല്പം അലങ്കോലം ദൃശ്യമായിരുന്നു. നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് തിരുമേനി പ്രസിഡണ്ടായും വെറി റവ. ഫാദർ എം. പി. പത്രോസ് വൈസ്പ്രസിഡണ്ടായും, മി. എം. തൊമ്മൻ ജനറൽസെക്രട്ടറിയായും മററുമുള്ള ഒരു ഭരണസമിതിയെ അടുത്ത വർഷത്തേക്കു തെരഞ്ഞെടുത്തു. മേ 6—ാംനു ഞായറാഴ്ച കോൺഫറൻസിൽ സംബന്ധിച്ചവർ എല്ലാവരും വി. കുർബാന അനുഭവിക്കുകയുണ്ടായി.

മേടം 6-ാംനു 11 മണിക്ക് പ: കാതോലിക്കാബാവാ തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിലും പ്രസിഡൻറ് തിരുമേനിയുടെ സാന്നിദ്ധ്യത്തിലും വാർഷിക സമ്മേളനം ആരംഭിച്ചു. ശ്രീ. സി. എം. ജോൺ എം. ഏ സ്വാഗതപ്രസംഗം നടത്തി. ആദ്യപ്രാസംഗികനായിരുന്ന മി. വറുഗീസ്സ് കളത്തിൽ എം. ഏ. സുറിയാനിസഭയുടെ ചരിത്രത്തെപ്പററിയും, മൺട്രോസായിപ്പിൻെറ കത്തുകളെപ്പററിയും വിവരിച്ചു സുറിയാനി സഭയുടെ ഭൂതകാലനിലയെപ്പററിപറഞ്ഞു. സുറിയാനിസഭയിൽ സമാധാനമുണ്ടാകണമെങ്കിൽ സമാധാനമില്ലായ്മയുടെ മൂലകാരണങ്ങളെ കണ്ടുപിടിച്ച് അതിനു പരിഹാരം ഉണ്ടാക്കണമെന്നു സമർത്ഥിച്ചു. സ്വത്തിൻേറയും അധികാരത്തിൻേറയും ആഗ്രഹമാണ് വഴക്കിൻെറ അടിസ്ഥാനമെന്നും അതിനു ഹൃദയങ്ങളുടെ ഘടന, ഭരണഘടനയുടേയും, കാനോൻേറയും സ്ഥാനം പ്രാപിക്കണമെന്നും പറഞ്ഞു.

അടുത്ത പ്രാസംഗികനായ റവ. ഫാദർ. സി. ഏ. എബ്രഹാം എം. ഏ. ധൈര്യസമന്വിതം ചെയ്ത പ്രഭാഷണം ശ്രദ്ധേയമായിരുന്നു. സഭ ഇന്നു ഒരസാധാരണ വിപൽഘട്ടത്തിലാണെന്നും അതിൽനിന്നു രക്ഷനേടുവാൻ രണ്ടുപാധികൾ മാത്രമേയുള്ളുവെന്നും അദ്ദേഹം ഊന്നിപ്പറഞ്ഞു. സഭ ഒന്നുകിൽ പ: പാത്രിയർക്കീസു സിംഹാസനത്തിൻെറ കീഴിൽ യാക്കോബായ സഭയുടെ ഒരു വിഭാഗമായി നിൽക്കണമെന്നും; അല്ലാത്തപക്ഷം ഒരു സ്വതന്ത്രദേശീയ സഭയായിനിന്നു" ഇതരസഭകളുമായി യോജിച്ചു പ്രവർത്തിക്കണമെന്നും പറഞ്ഞു. സഭ തനിച്ചുനിന്നാൽ അതിൻെറ അന്ത്യം മരണമാണെന്നുള്ള മി. ഏ. എം വർക്കിയുടെ അഭിപ്രായം അദ്ദേഹം അനുസ്മരിപ്പിച്ചു. സുറിയാനിസഭയെ പാശ്ചാത്യർ കരുതുന്നതു മ്യൂസിയത്തിലുള്ള ഒരു സാധനംപോലെയാണെന്നും 'സഭൈക്യം എത്രയും അനിവാര്യമായ ആവശ്യമാണെന്നും സമർത്ഥിച്ചു. ബാവാ തിരുമേനി കല്പിച്ചു ചെയ്ത പ്രസംഗത്തിൽ സഭാസമാധാനത്തിനും, ഇതര സഭകളുമായുള്ള യോജിപ്പിനും കാലം ചെയ്യുന്തോറും തിരുമനസ്സിലേക്കു വളരെ താൽപ്പര്യമാണെന്നും, എന്നാൽ വിശ്വാസത്തിൻെറ അടിസ്ഥാനത്തിലല്ലാത്ത യോജിപ്പു തികച്ചും അടിസ്ഥാനരഹിതവും അസ്ഥാനസ്ഥിതവുമാണെന്നും വേദഭാഗം ഉദ്ധരിച്ചു സമർത്ഥിച്ചു. സഭയെ അനുസരിക്കാത്തതു പാപമാണെന്നും സഭയുടെ മാഹാത്മ്യം മനസ്സിലാക്കണമെന്നും മററും കല്പിച്ചു. മാർ തോദോസ്യോസ് തിരുമേനിയും ബാവാ തിരുമേനിയുടെ അഭിപ്രായത്തെ പിൻതാങ്ങി പ്രസംഗിച്ചുകൊണ്ട് അദ്ദേഹത്തിനു സഭകളുടെ യോജിപ്പിലുള്ള താൽപ്പര്യം പ്രകടിപ്പിച്ചു. ജനറൽ സെക്രട്ടറിയുടെ നന്ദിപറച്ചിലിനുശേഷം യോഗം രണ്ടുമണിക്കു സമംഗളം സമാപിച്ചു.

ബാവാ തിരുമേനിയുടെ സാന്നിദ്ധ്യം ഈ വർഷത്തെ കോൺഫറൻസിൻെറ വിജയത്തെയും, തിരുമനസ്സിനു ആത്മീകമക്കളോടുള്ള വാത്സല്യത്തെയും കുറിക്കുന്നു. യുവജനങ്ങളുടെ വർദ്ധിച്ച കൂട്ടം അവർക്ക് ആദ്ധ്യാത്മീകകാര്യങ്ങളിലുള്ള താല്പര്യത്തിൻെറ പ്രത്യക്ഷലക്ഷണമായി കരുതാവുന്നതാണ്. വിദ്യാർത്ഥികോൺഫറൻസു ക്രമമായി വളർന്നുകൊണ്ടിരിക്കുന്നു എന്നുള്ളതു സന്തോഷാവഹംതന്നെ. ശക്തിയും; മനസ്സുമുള്ള ഇടവകകൾ ഇമ്മാതിരിയുള്ള പ്രവർത്തനങ്ങളിൽ താല്പര്യം കാണിക്കുന്നതു തികച്ചും ശുഭലക്ഷണമാണ്. പുത്തൻകാവുകാർ ചെയ്തുകൊടുത്ത സേവനങ്ങൾ ശ്ലാഘനീയമാണ്.

വിദ്യാർത്ഥിസമ്മേളനം ഈ വർഷം പുത്തൻകാവു സുറിയാനിപള്ളിയിൽ വച്ചു നടത്തത്തക്കവിധത്തിൽ വേണ്ട എല്ലാക്രമീകരണങ്ങൾചെയ്തും വിപുലമായ ധനസഹായം നൽകിയും സഹായിച്ച പ്രസ്തുത ഇടവകക്കാർ തികച്ചും അനുമോദനാർഹരാകുന്നു. ധനസ്ഥിതിയും ജനപ്പെരുപ്പവുമുള്ള നമ്മുടെ വലിയ ഇടവകകൾ ഈ വിധമുള്ള സേവനാവസരങ്ങൾ പ്രയോജനപ്പെടുത്തുന്നതു വിദ്യാർത്ഥി കോൺഫറൻസിനെ സംബന്ധിച്ചുമാത്രമല്ല സഭയുടെ ഭാവിയെ തന്നെ കാര്യമായി സഹായിക്കുന്ന മഹാസേവനങ്ങളായിരിക്കും.

## അറിയിപ്പ്

ശ്രീ സി. ഐ. ഇട്ടി എം. ഏ. അറിയിക്കുന്നതു്.—

സഭാസേവക യുവജനസംഘടനയിൽ ചേരുവാൻ ആഗ്രഹിച്ചവരുടെ മേൽവിലാസം കൈമോശം വന്നുപോയതിനാൽ, പ്രസ്തുത സംഘടനയിൽ ചേർന്നവരും ചേരുവാനാഗ്രഹിക്കുന്നവരു

Reg. No. T 64 Licence No. 498 Date 20-8-1946 Reg 5268

# THE CHURCH WEEKLY

കുടുംബപംക്തി

## ദൈവവും പരിവർത്തനവിധേയമായ ബാല്യദശയും

(എൻ. എ. കെ.)

(IV)

ക്രിസ്തുപറഞ്ഞിട്ടുള്ള വിലതീരാത്ത ഉപമകളിൽ കൂടെയും അവിടത്തെ മനുഷ്യാവതാര ജീവിതത്തിൽ കൂടിയും വെളിപ്പെടുത്തപ്പെട്ടിട്ടുള്ള ദൈവിക സത്യങ്ങൾ ഈഗ്രന്ഥങ്ങളിലെല്ലാം ഉറഞ്ഞുകിടപ്പുണ്ട്. വേദസംബന്ധമായ പുസ്തകങ്ങൾ ഒരു നിശ്ചിത പരിപാടിയനുസരിച്ച് ബുദ്ധിപൂർവ്വം വായിക്കുന്നു എങ്കിൽ ദൈവം പരിശുദ്ധനും, നല്ലവനും, വിശ്വസ്തനും, സ്നേഹവാനും, ദീർഘക്ഷമയുള്ളവനും എന്ന് കൊച്ചുകുട്ടികൾ മനസ്സിലാക്കിക്കൊള്ളും. ഈശ്വരസാന്നിദ്ധ്യബോധവും ഈശ്വരൻ സ്നേഹസ്വരൂപനാണെന്നുള്ള അറിവും പ്രദാനം ചെയ്യുവാൻ സഹായിക്കുന്ന മറ്റൊരു മഹൽഗ്രന്ഥമായി ഈ പ്രപഞ്ചത്തെ പരിഗണിക്കുന്നതിൽ വലിയ തെറ്റില്ല. ഈശ്വരമഹാത്മ്യത്തെപ്പറ്റിപഠിക്കുവാൻ പ്രകൃതിയിലേക്ക് നോക്കിയാൽമതി. പച്ചപ്പുൽപ്പുറപ്പുകൾ, മനോഹരമായ പുഷ്പങ്ങൾ, പക്ഷികൾ വൃക്ഷങ്ങൾ, മന്ദമാരുതൻ, ചൂടുള്ള സൂര്യകിരണങ്ങൾ, ആകാശത്തുകാണുന്ന മേഘപടലങ്ങൾ, പുഞ്ചിരിതൂകുന്ന പ്രഭാതം, മനോഹരമായ സൂര്യാസ്തമനം, മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ, പാലൊളിചിതറുന്ന ചന്ദ്രൻ, നിയമംതെറ്റിക്കാതെ മാറിക്കൊണ്ടിരിക്കുന്ന കാലാവസ്ഥകൾ ഇവയെല്ലാം തന്നെ ഈശ്വരചിന്ത ഉളവാക്കുവാൻ മതിയായവയാണ്. "ഈശ്വരനെപ്പറ്റി ഞാൻ കൂടുതലായി അറിയുവാനിടയായത് പ്രകൃതിയിൽ കൂടിയാണ്. പ്രകൃതിയിൽ കാണുന്ന എല്ലാമനോഹരവസ്തുക്കളുടെയും പിന്നിൽ അദൃശ്യവും അത്ഭുതാവഹവുമായ ഏതോ ഒരുശക്തി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതായി എനിക്കു ബോദ്ധ്യമായി"-എന്നത്രെ ഒരു മഹതി ബാല്യകാലസ്മരണകളെ വിവരിച്ച കൂട്ടത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. പ്രകൃതിയിൽകാണുന്ന മനോഹര വസ്തുക്കൾ വളർന്നു വരുന്ന കുട്ടിയുടെ ഹൃദയത്തെ ഈശ്വരങ്കലേക്ക് അറിയാതെ തന്നെ ആകർഷിക്കുവാൻ പര്യാപ്തമാണ്. ഈശ്വരനെ സംബന്ധിച്ചും ഈശ്വരാരാധനയെ സംബന്ധിച്ചും ഇതുവരെ പറഞ്ഞുവന്നതിൽനിന്ന് കുറെ കൂടി പ്രാധാന്യമർഹിക്കുന്ന ചില കാര്യങ്ങളെപ്പറ്റിയാണ് ഇനിയും പ്രതിപാദിക്കുവാൻ പോകുന്നത്.

ആരാധനകളിൽകൂടി ഈശ്വരനെ സമീപിക്കുവാനും ഈശ്വരബോധം വളർത്തുവാനും അവശ്യം ആവശ്യമായിട്ടുള്ള ഒരു സംഗതി ആരാധനസ്ഥലം ഭംഗിയായി സൂക്ഷിക്കുകയും ആരാധനസ്ഥലത്ത് പരമാവധി അച്ചടക്കം പാലിക്കുകയും ചെയ്യുകയാണ്. ഒരു ചെറു ഭവനത്തിൽ പകൽ മുഴവൻ പലവിധ ജോലിചെയ്തുകൊണ്ടിരിക്കുന്ന അടുക്കളയിലോ, ഭക്ഷണം കഴിക്കുവാൻ വേർതിരിച്ചിരിക്കുന്ന മുറിയിലോ, എവിടെയായിരുന്നാലും ക്രമീകൃതമായും അച്ചടക്കത്തോടും നടത്തപ്പെടുന്ന പ്രാർത്ഥന ആത്മീക അനുഭവത്തോടുകൂടിയതും ആകർഷണീയവുമാക്കിത്തീർക്കാൻ കഴിയും.

നമ്മുടെ വീടുകളിൽ ആരാധനയ്ക്കായി പ്രത്യേകം വേർതിരിച്ചിട്ടുള്ള സ്ഥലം കഴിവുള്ളത്ര അലങ്കരിച്ച് ആകർഷണീയമാക്കിത്തീർക്കുവാൻ നാംശ്രമിക്കേണ്ടതുണ്ട്. വേദസംബന്ധമായ എന്തെങ്കിലും കഥാവസ്തുവിന്റെ ചിത്രം, ചിത്രകലാവൈഭവത്തെ പ്രകടിപ്പിക്കുന്നതും ഭംഗിയായി വരച്ചിട്ടുള്ളതുമായ വേദവാക്യം, പൂച്ചെണ്ടുകൾ, എന്നിവയൊക്കെ ആരാധനസ്ഥലത്ത് വേണ്ടവിധത്തിൽ ക്രമപ്പെടുത്തിവച്ചാൽ നമ്മുടെ പ്രാർത്ഥന കൂടുതൽ ഭക്തിസംവർദ്ധകമാക്കിത്തീർക്കുവാൻ കഴിയും. മേല്പറഞ്ഞ മനോഹരവസ്തുക്കൾ നിസ്സാരങ്ങളെങ്കിലും അവയുടെ സാന്നിദ്ധ്യംതന്നെ ആരാധനാ സമയത്ത് ഈശ്വര സാന്നിദ്ധ്യ ബോധം കൈവരുത്തുവാൻ ഒട്ടൊക്കെ സഹായിക്കും.

ഒരാൾ മുട്ടുകുത്തി നിൽക്കുന്നതിന്റെ ചിത്രം ഭാവനാസമ്പന്നനായ ഒരു ചിത്രകാരൻ ഭംഗിയായി ചിത്രീകരിക്കുന്നുവെങ്കിൽ ആ ചിത്രത്തിന്റെ കാഴ്ചതന്നെ നമ്മിൽ ആദരവിനെയും, ബഹുമാനത്തെയും, ഉളവാക്കുവാൻ ഉതകുന്നതാണ്. അതുപോലെതന്നെ മേല്പോട്ട് ഉയർത്തിപ്പിടിച്ചിട്ടുള്ള കൂപ്പുകൈകളുടെ ചിത്രദർശനവും നമ്മിൽ അഗാധമായ ആദരവിനെ അങ്കുരിപ്പിക്കുവാൻ സഹായിക്കുന്നില്ലെന്ന് ആർക്കു പറയാൻ കഴിയും. പ്രാർത്ഥനാസമയത്ത് അത്യാദരപൂർവ്വം തലവണക്കി നിശ്ചലയായി നിൽക്കുന്ന മാതാവിനെ കാണുമ്പോൾ ഏതുകുസൃതിപിടിച്ച കുട്ടിയിലും അദൃശ്യനായ ഈശ്വരനെപ്പറ്റി ഒരിക്കലും മറക്കുവാനാകാത്ത ചില മുദ്രകൾ പതിയുകതന്നെ ചെയ്യും. സ്വർഗ്ഗസ്ഥപിതാവായ ദൈവത്തെ ആരാധിക്കുന്നതിന് ഈവകകാര്യങ്ങളെല്ലാംതന്നെ സഹായകമാകുന്നതാണ്.

---

മായ എല്ലാ ആളുകളും തങ്ങളുടെ പേരും മേൽവിലാസവും താഴെ കാണുന്ന മേൽ വിലാസത്തിൽ അയച്ചു കൊടുക്കണമെന്ന് അപേക്ഷിക്കുന്നു.

Mr. C. I. Itty M. A.
S. C. M. Office
22/C Rundall's Road
Vepery Madras 7.

---

## വിജ്ഞാപനം

വേദപുസ്തക സംഘത്തിന്റെ കേരള ശാഖയിൽനിന്ന് നിയമിച്ചിട്ടുള്ള സബ് കമ്മിറ്റിയുടെ കൺവീനർ റെവ. പി. ജെ. ഫിലിപ്പ് അറിയിക്കുന്നത്—

മലയാള വേദപുസ്തകത്തിന്റെ മുൻപതിപ്പുകളിൽ വന്നുപോയിട്ടുള്ള അച്ചടിപിശകുകളും, അക്ഷരവീഴ്ചകളും തെറ്റായ പദപ്രയോഗങ്ങളും വാചകങ്ങളും തിരുത്തുന്നതിന് ഈ കമ്മിറ്റിയെ നിയമിച്ചിട്ടുള്ളതാകുന്നു. അതീവ പ്രാധാന്യമുള്ളതും വിപുലവുമായ ഈ പ്രയത്നത്തിൽ കമ്മിറ്റിക്കു മലയാള വേദപുസ്തകം ശ്രദ്ധയോടെ വായിക്കുന്ന ഏവരുടേയുംവിലയേറിയ സഹായസഹകരണങ്ങൾ അത്യന്താപേക്ഷിതമാകുന്നു. നിങ്ങളുടെ ആരുടെഎങ്കിലും ശ്രദ്ധയിൽ വന്നിട്ടുള്ള മേൽകാണിച്ച തരത്തിലുള്ള പിശകുകൾ കഴിയുന്നത്രവേഗം എന്നെ സദയം എഴുതിഅറിയിക്കാൻ അപേക്ഷ.

എന്ന്.

റെവ. പി. ജെ. ഫിലിപ്പ്,
(കൺവീനർ) ചെങ്ങന്നൂർ.

Printed and Published by N.M. Abraham B A. at The Malayala Manorama Press Kottayam.